

# വായനക്കാർക്ക് പറയാനുള്ളത്...

പ്രാർത്ഥന അല്ലാഹുവോട് മാത്രം എന്നതാണ് ഇസ്‌ലാമിന്റെ അടിസ്ഥാനാദർശം. നാളിതുവരെ ഇസ്‌ലാഹീ പ്രസ്ഥാനം പ്രമാണങ്ങൾ ഉദ്ധരിച്ച് സ്ഥാപിച്ചതും അതുതന്നെയാണ്. എന്നാൽ ഈ ലക്ഷ്യസാക്ഷാത്കാരത്തിനു വേണ്ടി ജന്മംകൊണ്ട ഇസ്‌ലാഹ് മാസികയിൽ 2007 ഏപ്രിൽ ലക്കത്തിൽ വന്ന ഒരു ലേഖനത്തിലെ ചില പരാമർശങ്ങൾ അല്ലാഹുവല്ലാത്തവരേയും വിളിച്ചുപ്രാർത്ഥിക്കാമെന്നതിലേക്ക് മുജാഹിദ് പ്രസ്ഥാനവും എത്തിച്ചേർന്നിരിക്കുന്നു എന്നതിന് തെളിവായി ചില ക്വുബൂരീ–മടവൂരീ പ്രഭാഷകരും ലേഖകരും ഉദ്ധരിക്കുന്നു. പ്രസ്തുത ഉദ്ധരണി ചുവടെ.

"പകൽവെളിച്ചത്തിൽ വിജനമായ മരുഭൂമിയിലൂടെ നടന്നുനീങ്ങുന്ന ഒരാൾ പരിസരത്ത് ആരേയും കാണുന്നില്ല. ഇവിടെ എന്റെ ശബ്ദം കേൾക്കുന്ന ആരെങ്കിലും (മനുഷ്യൻ ജിന്ന് മലക്ക്) എന്നെ സഹായിക്കട്ടെ എന്ന് നിനച്ച് "പടപ്പുകളേ എന്നെ സഹായിക്കണേ, എനിക്ക് വഴി കാണിച്ചുതരണേ" എന്ന് ഉച്ചത്തിൽ വിളിച്ചുപറയുന്നുവെങ്കിൽ അഭൗതിക മാർഗ്ഗത്തിലുള്ള സഹായതേട്ടം അതിലില്ല" (ഇസ്‌ലാഹ് മാസിക 2007 ഏപ്രിൽ).

ഇതിനെക്കുറിച്ച് ഇസ്‌ലാഹിൽ ഒരു വിശദീകരണം പ്രതീക്ഷിക്കുന്നു.

**ശമീർ കുറ്റിപ്പുറം**

## പത്രാധിപരുടെ മറുപടി

ചോദ്യത്തിന്റെ തുടക്കത്തിൽ ഇസ്‌ലാഹി പ്രസ്ഥാനത്തെക്കുറിച്ച് ചോദ്യകർത്താവ് പറഞ്ഞപ്രകാരം 'പ്രാർത്ഥന അല്ലാഹുവോട് മാത്രം' എന്ന തത്വമാണ് അന്നും ഇന്നും എന്നും ഇസ്‌ലാഹീ പ്രസ്ഥാനം പ്രതിനിധാനം ചെയ്യുന്നത്. അതിൽ യാതൊരു മാറ്റവുമില്ല. എന്നാൽ ചോദ്യകർത്താവ് എടുത്തുദ്ധരിച്ച വാചകങ്ങളിൽ നിന്നും അല്ലാഹുവല്ലാത്തവരോട് പ്രാർത്ഥിക്കൽ അനുവദനീയമാണെന്ന സങ്കൽപം ലേഖകൻ ഉദ്ദേശിച്ചിട്ടേയില്ല. വിജനപ്രദേശത്തുനിന്ന് തന്റെ ശബ്ദം കേൾക്കുന്നത് ആരാകട്ടെ അവരെന്നെ സഹായിക്കട്ടെ എന്ന നിലക്ക് അല്ലാഹുവിന്റെ അടിമകളേ, എന്ന് വിളിച്ചാൽ അതിൽ അഭൗതികതയോ ശിർക്കോ ഇല്ല എന്നുമാത്രമേ ലേഖകൻ ഉദ്ദേശിച്ചിട്ടുള്ളൂ. മദ്യപിച്ചാൽ ശിർക്കാവുകയില്ല എന്ന് പറഞ്ഞാൽ മദ്യപിക്കൽ അനുവദനീയമാണെന്ന് ഗവേഷണം നടത്തുന്നത് വിഡ്ഢിത്തമല്ലേ. നമ്മുടെ ജീവിതത്തിലെ ഒരു സാഹചര്യത്തിലും ജിന്നിനോട് സഹായം തേടാൻ ക്വുർആനിലും ഹദീസിലും തെളിവില്ല. ഇത്തരം ദുഷ്പ്രചരണങ്ങളെ കരുതിയിരിക്കുക.

ണന്നോ വരുന്നില്ല. അതുകൊണ്ടാ വിശ്വാസത്തിൽ ശിർക്കും വരുന്നില്ല. അതേ സമയം തന്റെ മുമ്പിൽ ഈ കാണുന്ന രൂപം ജിബ്‌റീൽ ആണെന്ന് വിശ്വസിക്കുന്ന ഒരാൾ ജിബ്‌റീലേ എന്നെ ഈമാനോടു കൂടി മരിപ്പിക്കണേ എന്ന് തേടിയാൽ അത് ശിർക്കാണ്.

രാത്രിയുടെ ഇരുളിൽ തപ്പിത്തടഞ്ഞ് നീങ്ങുന്ന ഒരാൾ തന്റെ തൊട്ടടുത്ത് നിന്ന് ശബ്ദം കേൾക്കുന്നു. ആളെ കാണുന്നില്ല. തന്റെ മുമ്പിലുള്ള ഈ ശബ്ദത്തിന്റെ ഉടമ ജിന്നായിരിക്കാം എന്ന വിശ്വാസത്തിൽ എന്നെ ഒന്ന് സഹായിക്കാമോ ഒരുവെളിച്ചം തരാമോ എന്നാവിഷ്യപ്പെട്ടാൽ അത് അഭൗതികമോ കാര്യകാരണബന്ധത്തിന് അപ്പുറമുള്ളതോ അല്ലങ്കിൽ സൃഷ്ടികളുടെ കഴിവിൽ പെടാത്തത് തേടുകയല്ല. ആസഹായർത്ഥന ശിർകുമല്ല.

പകൽ വെളിച്ചത്തിൽ വിജനമായ മരുഭൂമിയിലൂടെ വഴിയറിയാതെ നടന്നു നീങ്ങുന്ന ഒരാൾ പരിസരത്ത് അരേയും കാണുന്നില്ല, ഇവിടെ എന്റെ ശബ്ദം കേൾക്കുന്ന ആരെങ്കിലും (മനുഷ്യൻ, മലക്ക്, ജിന്ന്) എന്നെ സഹായിക്കട്ടെ എന്ന് നിനച്ച് പടപ്പുകളേ എന്നെ സഹായിക്കണേ, എന്നിക്കു വഴി കാണിച്ചുതരണേ എന്ന് ഉച്ചത്തിൽ വിളിച്ചുപറയുന്നുവെങ്കിൽ അഭൗതിക മാർഗ്ഗത്തിലുള്ള സഹായ തേട്ടം അതിലില്ല. എടവണ്ണ സുല്ലമിയും ഇക്കാര്യം അംഗീകരിക്കുമെന്നാണ് അദ്ദേഹത്തിന്റെ പുസ്തകത്തിൽ നിന്നും മനസ്സിലാകുന്നത്. നല്ലിക്കുത്ത് മുസ്‌ലിയാർക്ക് മറുപടി പറഞ്ഞ് കൊണ്ട് 'തൗഹീദ് ഒരു സമഗ്രവിശകലനം' എന്ന പുസ്തകത്തിൽ സുല്ലമി തന്നെ പറയുന്നത് കാണുക.

"മുസ്‌ലിയാർ എഴുതുന്നു: ഇതുപോലെ ഒരിറ്റ് കുളിർവെള്ളത്തിന് വേണ്ടി ദാഹിച്ച് അവശയായ ഹാജറാബീവി (റ) വിചനമായ സഫാ മർവക്കിടയിൽ ഓടിക്കൊണ്ടിരുന്ന അവസരത്തിൽ മഹതി ഒരു അശരീരി കേൾക്കുകയും അന്നേരം നിനക്ക് സഹായിക്കാൻ കഴിയുമെങ്കിൽ എന്നെ സഹായിക്കൂ (ബുഖാരി) എന്ന് പറയുകയും ചെയ്തു (തൗ: സമഗ്രപഠനം പേജ് 345) അദൃശ്യമാർഗത്തിലൂടെ സഹായം ചോദിക്കുക എന്നതിന്റെ വിവക്ഷ മുസ്‌ലിയാക്കൻമാർക്ക് മനസ്സിലാക്കാൻ സാധിക്കാത്തത് കൊണ്ടാണ് ബാലിശമായ ഈ വാദം ഉന്നയിച്ചിരിക്കുന്നത് ഹാജറബീവിയുടെ സദസ്സിൽ ജിബ്‌രീൽ ഹാജറായി ശബ്ദം പുറപ്പെടുവിച്ചപ്പോൾ മലക്കാണെന്ന് വ്യക്തമായ ഹാജറബീവി അദ്ദേഹത്തോട് സഹായം ചോദിച്ചത് അദൃശ്യമാർഗ്ഗത്തിലൂടെയുള്ള സഹായമായി മുസ്‌ലിയാർ കാണുകയാണെങ്കിൽ ഒരു മതിലിനപ്പുറത്ത് നിന്ന് ഒരാൾ സഹായം ചോദിക്കുക, കത്തിലൂടെയോ ഫോണിലൂടെയോ ഒരു വിരിയുടെ പിന്നിൽ നിന്ന് കൊണ്ടോ സഹായം ചോദിക്കുക മുതലായവയും തെളിവായി ഉദ്ധരിക്കാവുന്നതാണ്. പാവം! കഷ്ടം!" (തൗ:ഒ:സ:വി: പേജ് 309).

അബ്ദുസ്സലാം സുല്ലമി ക്വുർആൻ ആയത്തുകൾ വളച്ചൊടിക്കുന്നു വെന്ന് ഇപ്പോൾ നിങ്ങൾ വാദിക്കുന്നു, ഇതുതന്നെയല്ലേ സുന്നികൾ മുമ്പ് പറഞ്ഞത് ഫൈസി ചോദിക്കുന്നു.

ഫൈസീ....താങ്കൾക്ക് തെറ്റി! ഇന്നതെല്ലാം ശിർക്കാകുന്നു എന്ന് പഠിപ്പിക്കുന്ന ക്വുർആൻ ആയത്തുകൾ ദുർവ്യാഖ്യാനം ചെയ്തുകൊണ്ട് അത് ശിർക്കല്ലെന്ന് സുല്ലമി പറഞ്ഞുവെന്ന് ഞങ്ങൾ വാദിച്ചിട്ടില്ല.

ഫൈസീ,സിഹ്റ്വഴി പിശാച് ഉപദ്രവിക്കും എന്നത് കൊണ്ടാണ് അത് അഭൗതികമോ സൃഷ്ടികളുടെ കഴിവിന് അപ്പുറമുള്ളതാണെന്നോ ഞങ്ങൾ പറയാത്തതും അതിൽ അത്ഭുതമായി ഒന്നുമില്ലെന്ന് മനസ്സിലാക്കുന്നതും.

ഒരു വസ്തുവിലും ഒരു കഴിവും നൽകപ്പെട്ടിട്ടില്ല,എല്ലാം അപ്പപ്പോൾ കിട്ടികൊണ്ടിരിക്കുന്നതാണ് എന്ന് വാദിക്കുന്ന ഫൈസി തന്നെ "മലക്കുകൾക്കും വിശുദ്ധാത്മാക്കൾക്കും സൃഷ്ടിക്കപെടുമ്പോൾ അല്ലാഹുനൽകിയ പ്രകൃതിയും പ്രത്യേകതകളും നാം അംഗീകരിക്കണം"എന്ന് ഇപ്പോൾ വാദിക്കുന്നതും വൈരുദ്ധ്യമാണ്.

ഫൈസിചോദിക്കുന്നു: മലക്കുകളും ജിന്നുകളും സഹായിക്കുമെങ്കിൽ ഇതിൽനിന്നും വിശുദ്ധാത്മക്കളെ മാത്രം മാറ്റിനിർത്തുന്നതിൽ എന്ത് ന്യായമാണുള്ളത് ?

വിശുദ്ധാത്മാക്കൾ എന്നത് കൊണ്ട് മരണമടഞ്ഞമനുഷ്യരുടെ ആത്മാക്കളെയാണ് ഉദ്ദേശിക്കുന്നതെങ്കിൽ അവർ ഈ ലോകത്ത് മരിക്കാതെ ജീവിച്ചിരിക്കുന്ന മലക്കുകൾ പോലെയോ ജിന്നുകൾ പോലെയോഅല്ല. മരണമടഞ്ഞവർ ഭൗതികലോകവുമായി പിരിഞ്ഞു. ബർസഖിലുള്ളവർ ഭൗതികലോകവുമായി ബന്ധപ്പെടുമെന്നതിന് രേഖവേണം. കഴിഞ്ഞകാലപ്രവാചകൻമാർ ജീവനോടെ നബി(സ്വ) മുന്നിൽ മിഅ്റാജ്‌രാവിൽ ഹാജറായിഎന്നതിലെ എല്ലാ അഭിപ്രായവ്യത്യാസങ്ങളും പരിഗണിച്ചു കൊണ്ട്തന്നെ പറയട്ടെ,അത്ജീവിച്ചിരിക്കുന്ന പ്രവാചകന്റെ മുഅ്ജിസത്തായി അല്ലാഹു അവരെ അവിടെ എത്തിച്ചതാണ് മരണമടഞ്ഞവരുടെ ആത്മാക്കൾക്ക് ഈ ലോകത്ത് നിയന്ത്രണമുണ്ടെന്നതിന് തെളിവില്ല. ●

# അമ്പലക്കടവിന്റെ 'അതിഗംഭീര' ചോദ്യങ്ങൾ

പി. അബ്ദുൽ ജബ്ബാർ മൗലവി

അമ്പലക്കടവ് ഫൈസി തന്റെ പുതിയ ഗവേഷണങ്ങളിലൂടെ കണ്ടെത്തിയ വിവരക്കേടുകൾ ചന്ദ്രിക ദിനപത്രത്തിലൂടെയും സത്യധാര മാസികയിലൂടെയും വർഷങ്ങൾക്കുമുമ്പ് പുറത്തുവിട്ടു നോക്കി. പരമമായ അനുഗ്രഹദാതാവ് എന്നു വിശ്വസിച്ചുകൊണ്ട് ഒരു ശക്തിയുടേയോ വ്യക്തിയുടേയോ മുമ്പിൽ അർപ്പിക്കപ്പെടുന്ന വിനയം മാത്രമാണ് പരമമായ വിനയവും ഇബാദത്തും ആവുകയുള്ളൂ എന്ന തന്റെ പുതിയ വാദത്തിലൂടെ അബുജഹലിനെ വെള്ളപൂശി തൗഹീദുള്ളവനാക്കി മാറ്റി.

മക്കയിലെ ബഹുദൈവ വിശ്വാസികൾപോലും പ്രധാന ദൈവമെന്ന നിലയിൽ അല്ലാഹുവിനെ അംഗീകരിച്ചിരിക്കുന്നു എന്നും സത്യധാരയിൽ എഴുതി.

"അല്ലാഹുവെക്കുറിച്ച് മക്കാ മുശ്‌രിക്കുകൾക്ക് ദൃഢമായ യാതൊരു വിശ്വാസവും ഉണ്ടായിരുന്നില്ല." എന്നും എഴുതി. 29-12-2002 ചന്ദ്രിക നോക്കുക. "ദൃഢമായ എന്നതൊഴിച്ചാൽ തന്റെ വാദം താൻ തന്നെ തകർത്തുകളഞ്ഞിരിക്കുന്നു.

പരമമായ അനുഗ്രഹദാതാവാകുന്നു എന്ന വിശ്വാസത്തിൽ ഒരു വസ്തുവിന് അർപ്പിക്കുന്ന വിനയം മാത്രമാണ് ഇബാദത്താവുക എന്നാണല്ലോ ഫൈസിയുടെ ഭാഷ്യം.

ഇനി ഫൈസിയുടെ ഫലിതം കാണുക.

"പരമമായ അനുഗ്രഹദാതാവ് എന്ന് വിശ്വസിക്കുക. പരമമായ അനുഗ്രഹവും കഴിവും ഉണ്ടെന്ന് കരുതുക എന്നതിന്റെ അർത്ഥം ആരേയും ആശ്രയിക്കാതെ എന്തെങ്കിലും ഒരു അനുഗ്രഹം ചെയ്തു തരാൻ കഴിയുമെന്ന് വിശ്വസിക്കുകയല്ലാതെ മറ്റെന്താണ്?" (ചന്ദ്രിക 30-05-2003)

ഫൈസി തന്നെ പറയുന്നു. "പ്രത്യുത തങ്ങളുടെ ദൈവങ്ങൾ അല്ലാഹുവിന്റെ അടുക്കൽ സ്വാധീനം ചെലുത്തി ചില കാര്യങ്ങൾ നേടിത്തരാൻ കഴിവും ശേഷിയും ഉള്ളവരാണെന്ന് അവർ വിശ്വസിച്ചിരുന്നു". (ചന്ദ്രിക 31-5-2003)

"ആരെയും ആശ്രയിക്കാതെ" എന്നതും "അല്ലാഹുവിന്റെ അടുത്ത് നേടിക്കൊടുക്കുകയും" എന്നതും കൂട്ടി ച്ചേർത്തുകൊണ്ട് താൻ സ്വന്തമായി നിർമ്മിച്ചുണ്ടാക്കിയ വാദത്തെ തന്റെ തൂലികകൊണ്ടുതന്നെ തകർത്തുകളഞ്ഞു!.

മുജാഹിദുകൾക്ക് ഉമർ മൗലവി പുതിയ തൗഹീദ് പഠിപ്പിച്ചു എന്ന ഒരു നുണയോടുകൂടിയാണ് സത്യധാരയിൽ ഫൈസി തന്റെ ചോദ്യം ആരംഭിക്കുന്നത്.

മനുഷ്യകഴിവിന്റെ പരിധിക്കുള്ളിലെ കാര്യങ്ങൾ ചെയ്യാൻ അല്ലാഹുവിന്റെ സഹായം ആവശ്യമില്ലെന്ന് ഉമർ മൗലവി പറഞ്ഞതായി ഒരു നുണ മുമ്പും ഫൈസി മർഹൂം ഉമർ മൗലവിയുടെ പേരിൽ ആരോപിച്ചിട്ടുണ്ട്. ഫൈസീ! താങ്കൾ ക്കത് തെളിയിക്കാൻ സാധ്യമല്ല.

അദൃശ്യമായ മാർഗ്ഗത്തിലൂടെ ഉപകാരോപദ്രവം ചെയ്യാൻ അല്ലാഹുവിന് മാത്രമേ കഴിയൂ എന്നാണ് ഉമർ മൗലവി പഠിപ്പിച്ചത് എന്ന് ഫൈസി വാദിക്കുന്നു.

അദൃശ്യം എന്നതുകൊണ്ട് കണ്ണുകൊണ്ട് കാണാൻ കഴിയാത്തത് എന്നല്ല ഉമർ മൗലവി ഉദ്ദേശിച്ചത്. മറിച്ച് അഭൗതികവും കാര്യകാരണ ബന്ധങ്ങൾക്കതീതവും സൃഷ്ടികളുടെ കഴിവിൽ പെടാത്തതുമായ കാര്യങ്ങളെക്കുറിച്ച് പറഞ്ഞതാണെന്നും ഞങ്ങൾ മനസ്സിലാക്കുന്നു. അല്ല എന്ന് ഫൈസിക്ക് വാദമുണ്ടെങ്കിൽ മൗലവിയുടെ ഉദ്ധരണികളിലൂടെ ഫൈസി അത് തെളിയിക്കട്ടെ.

ഫൈസീ! ഹിമാലയം ഒന്നായി ഇളക്കിപ്പറിച്ച് ഒറ്റച്ചിറകിൽ വഹിച്ചുകൊണ്ട് പറന്നുപോയി ധിക്കാരികളുടെ നാട്ടിൽ ചെന്ന് കമിഴ്ത്തിയടിക്കാൻ ജിബ്‌രീൽ (അ) ന് കഴിയുമെന്നും അതുതന്നെ നമ്മുടെ കാഴ്ചയിൽ പെട്ടുകൊള്ളണമെന്നില്ല എന്നിങ്ങനെ ഒരാൾ വിശ്വസിച്ചാലും അതിൽ അഭൗതികമായോ കാര്യകാരണ ബന്ധങ്ങൾക്കപ്പുറമാ